# വ്യവസായവല്ക്കരണം

(ചോദ്യോത്തരങ്ങൾ)

വന - ഊർജ്ജ - വികസന ജാഥ

1986 സെപ്റ്റംബർ 1 – 14



കേരള ശാസ്ത്ര
സാഹിത്യ പരിഷത്ത്

## 1. കേരളത്തിന്റെ വികസനത്തിൽ വ്യവസായവല്ക്കരണം പരമപ്രധാനമാകുന്നതെന്തുകൊണ്ട്?

ഇന്ത്യയിലെ ഏററവും ജനസാന്ദ്രതയുള്ള സംസ്ഥാനമാണ് കേരളം—ചതുരശ്ര കിലോമീററിന് 655 ആളുകൾ. ആളോഹരികൃഷി 0.09 ഹെക്ടർ മാത്രം. ഈ ഭൂമിയിൽ പണിചെയ്യാൻ കഴിയുന്നവരുടെ എണ്ണത്തിനു പരിധിയുണ്ട്. മാത്രമല്ല വിളകളുടെ പ്രത്യേകതകൾ, കൂലിവേലയുടെ ആധിക്യം തുടങ്ങിയവ മൂലം ഇന്ത്യയുടെ ഇതര പ്രദേശങ്ങളെ അപേക്ഷിച്ച് കേരളത്തിലെ കാർഷിക മേഖലയിലെ തൊഴിൽസാന്ദ്രത കുറവാണ്. തന്മൂലം ഇന്ത്യൻ തൊഴിൽ ശക്തിയുടെ 68.7 ശതമാനം കാർഷിക മേഖലയിൽ പണിയെടുക്കുമ്പോൾ കേരളത്തിൽ അവരുടെ ശതമാനം 50.6 മാത്രമാണ്. ബാക്കിയുള്ളവർ കച്ചവടം തുടങ്ങിയ സേവന മേഖലകളിലോ ഉൽപാദനക്ഷമത കുറഞ്ഞതും തൊഴിൽപ്രധാനവുമായ ഗ്രാമീണ വ്യവസായങ്ങളിലോ ചടഞ്ഞുകൂടുന്നു. ഈ മേഖലകളുടെ വളർച്ചയാവട്ടെ ഇന്നു വഴിമുട്ടി നില്ക്കുകയാണ്. തന്മൂലം തൊഴിലില്ലായ്മ കണക്കില്ലാതെ പെരുകിക്കൊണ്ടിരിക്കുന്നു. 22 ലക്ഷത്തിൽപരം ആളുകൾ ഔപചാരികമായി തന്നെ തൊഴിലില്ലാത്തവരായി രജിസ്ററർ ചെയ്തിട്ടുണ്ട്. യഥാർത്ഥ തൊഴിലില്ലായ്മ ഇതിലെത്രയോ അധികമായിരിക്കും. പുറം നാട്ടിൽ പോയി പണിയെടുത്തു ജീവിക്കാനുള്ള അവസരങ്ങളും കുറഞ്ഞുവരികയാണ്. 1971—ൽ കേരളത്തിലെ തൊഴിൽ ശക്തിയുടെ 15 ശതമാനം വരുന്ന മലയാളികൾ കേരളത്തിനു പുറത്തു തൊഴിലെടുത്തിരുന്നു. 1981 ആയപ്പോഴേക്കും ഇവരുടെ ശതമാനം 10 ആയി ചുരുങ്ങുകയാണുണ്ടായത്.

വർദ്ധിച്ചുവരുന്ന ജനസംഖ്യയെ ഉല്പാദനപരമായി ഉൾക്കൊള്ളുന്നതിന് നമ്മുടെ നാട്ടിൽതന്നെ വ്യവസായങ്ങൾ അഭിവൃദ്ധിപ്പെട്ടേ പററൂ. വേറെ പോംവഴിയൊന്നുമില്ല.

അതുകൊണ്ടുതന്നെയാണ് കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് അതിന്റെ ആദ്യത്തെ ശാസ്ത്ര—സാംസ്കാരിക ജാഥയിൽ തന്നെ "കേരളത്തെ വ്യവസായവല്ക്കരിക്കുക" എന്നത് മുഖ്യ മുദ്രാവാക്യമായി ഉയർത്തിയത്. 1978—ൽ ആയിരുന്നു ഇത്.

## 2. കേരളത്തിലെ വ്യവസായ പുരോഗതിയുടെ ഇന്നത്തെ നിലയെന്താണ്?

വ്യാവസായിക മേഖലയിൽ ഇന്നു പണിയെടുക്കുന്നവരുടെ എണ്ണം വച്ചുനോക്കിയാൽ കേരളം വ്യാവസായികമായി മുന്നിട്ടുനില്ക്കുന്ന സംസ്ഥാനമാണെന്നു തോന്നും. 1981 ലെ സെൻസസ് കണക്കുകൾപ്രകാരം കേരളത്തിലെ തൊഴിൽ ശക്തിയുടെ 19.9 ശതമാനം വ്യവസായത്തിലാണ് പണിയെടുക്കുന്നത്. അഖിലേന്ത്യാ ശരാശരിയാവട്ടെ 13.5 ശതമാനം മാത്രമാണ്. എന്നാൽ കേരളത്തിലെ വ്യവസായങ്ങൾ ഇന്ത്യയിലെ ശരാശരി വ്യവസായങ്ങളേക്കാൾ പിന്നണിയിൽ കിടക്കുന്നവയാണ്; ഉല്പാദനക്ഷമത കുറഞ്ഞവയാണ്. ഇതുമൂലം വരുമാനഘടന പരിശോധിച്ചാൽ കേരളം വ്യാവസായികമായി പിന്നോക്കം നില്ക്കുന്ന സംസ്ഥാനങ്ങളിലൊന്നാണെന്നു കാണുവാൻ കഴിയും. 1980-81—ൽ ഇന്ത്യൻ ദേശീയ വരുമാനത്തിൻെറ 24.4 ശതമാനം വ്യവസായിക മേഖലയിൽനിന്നു സൃഷ്ടിക്കപ്പെട്ടപ്പോൾ കേരള സംസ്ഥാനത്ത് വ്യവസായത്തിൻെറ പങ്ക്—കൂടുതൽപേർ തൊഴിലെടുത്തിട്ടുകൂടി—21.4 ശതമാനം മാത്രമായിരുന്നു.

വൈവിധ്യമാർന്ന, ചലനാത്മകമായ ഒരു വ്യവസായഘടന കേരളത്തിനില്ല. തുണിമില്ലുകൾ, തേയില, കശുവണ്ടി, സോപ്പ്, റബ്ബർ, നിററിങ്ങ് മില്ലുകൾ, അടിസ്ഥാന രാസവ്യവസായങ്ങൾ, പെട്രോളിയം റിഫൈനറി, കപ്പൽ നിർമ്മാണം, അലുമിനിയം, എന്നിവ ഫാക്ടറി മേഖലയുടെ ഉല്പാദത്തിൻെറ 50 ശതമാനത്തിലേറെ സംഭാവന ചെയ്യുന്നു. ഏതാനും വ്യവസായങ്ങളെ അമിതമായി ആശ്രയിക്കുന്ന ഘടനാപരമായ വൈകല്യം ഏററവും മുഴച്ചു നില്ക്കുന്ന സംസ്ഥാനമാണ് കേരളം. കാശ്മീരും ആസാമും മാത്രമേ ഇക്കാര്യത്തിൽ കേരളത്തിൻെറ പിന്നിലുള്ളൂ.

ആധുനിക വ്യവസായങ്ങളിൽ പ്രാമുഖ്യം രാസവ്യവസായങ്ങൾക്കാണ്. അതേ സമയം വൈദ്യുതി നിർമ്മാണമൊഴിച്ചുള്ള എൻജിനീയറിംങ്ങ് വ്യവസങ്ങൾ കേരളത്തിൽ അതീവ ദുർബലമാണ്. അടിസ്ഥാന ലോഹ വ്യവസായം ഇലക്ട്രിക്കൽ യന്ത്രനിർമ്മാണം, ഗതാഗത യന്ത്രനിർമ്മാണം മററു യന്ത്രനിർമ്മാണം എന്നീ മേഖലകളിൽ ഇന്ത്യൻ ദേശീയോല്പാദനത്തിൽ കേരളത്തിൻെറ വിഹിതം യഥാക്രമം 0.89, 1.06, 3.32, 1.05, 0.51 ശതമാനം മാത്രം വീതമാണെന്നത് എൻജിനീയറിങ്ങ് വ്യവസായങ്ങളിൽ കേരളത്തിൻെറ പിന്നോക്കാവസ്ഥയെ തെളിയിക്കുന്നുണ്ട്.

എഴുപതുകളുടെ മധ്യം മുതൽ കേരളത്തിൽ വ്യവസായ വളർച്ച മുരടിച്ചു തുടങ്ങിയിരിക്കുകയാണ്. വൻകിട ഫാക്ടറി മേഖലയിലെ മൂലധന നിക്ഷേപ നിരക്കും എഴുപതുകളുടെ മദ്ധ്യം മുതൽ ഗണ്യമായി കുറയുകയുണ്ടായി. 1961–69 കാലത്ത് ഫാക്ടറി മേഖലയിലെ തൊഴിലവസരങ്ങൾ 3.2 ശതമാനം നിരക്കിൽ വളർന്നത് 1969–79 കാലത്ത് 2.3 ശതമാനമായി താഴുന്നു. ഉല്പാദന (പുതുമൂല്യം)മാകട്ടെ ഈ കാലയളവിൽ 10.81 ശതമാന വാർഷിക വളർച്ചയിൽനിന്ന് 2.12 ശതമാനമായി കുത്തനെ താഴ്ന്നു. അതേസമയം അഖിലേന്ത്യാ അടിസ്ഥാനത്തിൽ ഫാക്ടറിയുല്പാദനം 5.7 ശതമാന നിരക്കിൽ നിന്ന് 6.07 ശതമാനമായി ഉയരുകയാണുണ്ടായതെന്നോർക്കണം. അഞ്ചും ആറും പദ്ധതിക്കാലയളവിൽ കേരളത്തിന്റെ മൊത്തം സംസ്ഥാന ആഭ്യന്തര വരുമാന വളർച്ചതന്നെ ദേശീയ വരുമാന വളർച്ച നിരക്കിനെ അപേക്ഷിച്ച് വളരെയേറെ പിന്നിലായിരുന്നു. അറുപതുകളിൽ പ്രത്യക്ഷപ്പെട്ട വ്യവസായ ഉല്ക്കർഷ പ്രവണതകൾ ഇന്നു പാടെ അപ്രത്യക്ഷമായിരിക്കുന്നു.

എന്തുകൊണ്ട് ഈ മുരടിപ്പ്? ഏററവും പ്രധാനപ്പെട്ട കാരണം പരമ്പരാഗത വ്യവസായങ്ങളുടെ തകർച്ചയാണ്. അറുപതുകളുടെ ആദ്യം മൊത്തം സംസ്ഥാന ഫാക്ടറിയുല്പാദനത്തിന്റെ നാലിലൊന്നോളം കശുവണ്ടി വ്യവസായത്തിൽ നിന്നായിരുന്നു. അറുപതുകളിൽ ശക്തമായി വളർന്ന ഈ വ്യവസായം ഇന്നു തകർച്ചയെ അഭിമുഖീകരിക്കുകയാണ്. ഉല്പാദനം തന്നെ കേവലമായി കുറഞ്ഞിരിക്കുന്നു. കൈത്തറി, കയർ തുടങ്ങിയ വ്യവസായങ്ങളുടേയും സ്ഥിതി ഇതു തന്നെ.

ഇതുപോലെ തന്നെ വനവിഭവ വ്യവസായങ്ങളും വിഭവദാരിദ്ര്യം മൂലം എഴുപതുകളുടെ മദ്ധ്യമായപ്പോഴേക്കും വളർച്ച മുട്ടിയിരിക്കുകയാണ്. 1975–80 കാലത്ത് ഇന്ത്യയിൽ വ്യവസായങ്ങൾ 4 ശതമാനം വീതം പ്രതിവർഷം വളർന്നപ്പോൾ കേരളത്തിൽ വളർച്ചയുണ്ടായില്ലെന്നതു പോകട്ടെ പ്രതിവർഷം യഥാക്രമം 5.0, 1.0 ശതമാനം വീതം ഉല്പാദനം കുറയുകയാണുണ്ടായത്.

ഈ വ്യവസായങ്ങളുടെയെല്ലാം വളർച്ച മുരടിപ്പിനു പ്രധാന കാരണം വിഭവ പ്രതിസന്ധിയാണെന്നു പറയാമെങ്കിൽ റബ്ബർ വ്യവസായത്തിലെ മാന്ദ്യത്തിനു ഈ ന്യായീകര

ണമൊന്നും പറയാനാവില്ല, 1965–75 കാലത്ത് പ്രതിവർഷം 18 ശതമാനം വച്ചു വളർന്ന റബ്ബർ വ്യവസായം (ഇന്ത്യയിലെ വളർച്ച നിരക്ക് 6.0) 1975–80 കാലത്ത് പ്രതിവർഷം 3.0 ശതമാനം വീതമാണ് വളർന്നത്. (ഇന്ത്യയിലെ വളർച്ച നിരക്ക് 4.0): രാസ വ്യവസായങ്ങൾ, അടിസ്ഥാന ലോഹവ്യവസായങ്ങൾ, ലോഹ ഉല്പന്നങ്ങൾ, വൈദ്യുതി തേതര യന്ത്രവ്യവസായങ്ങൾ ഇവയുടെയെല്ലാം വളർച്ചാനിരക്ക് 1975 നുശേഷം കേരളത്തിൽ മന്ദഗതിയിലായി.

കേരളത്തിലെ വ്യവസായ ഘടനയിലെ വൈകല്യങ്ങൾ– ഏതാനും വ്യവസായങ്ങളിലുള്ള അതിരുകവിഞ്ഞ കേന്ദ്രീകരണം, ശക്തമായ എൻജിനീയറിങ്ങ് വ്യവസായത്തിന്റെ അഭാവം, (പരസ്പര പ്രചോദനം ഇല്ലായ്മ) തുടങ്ങിയവ– ഈ പുതിയ വ്യവസായ മാന്ദ്യത്തിന് കളമൊരുക്കുന്നതിൽ പ്രധാന പങ്കുവഹിക്കുകയുണ്ടായി. അറുപതുകളിലെ വ്യവസായ വളർച്ചാനിരക്കുയർത്തുന്നതിൽ ഗണ്യമായ സംഭാവന ചെയ്ത കശുവണ്ടി–വനവിഭവ വ്യവസായങ്ങൾക്ക് സംഭവിച്ച മാന്ദ്യവും ഇന്നത്തെ സ്ഥിതിവിശേഷം സൃഷ്ടിക്കുന്നതിന് പങ്കു വഹിച്ചിട്ടുണ്ട്.

ചുരുക്കത്തിൽ കേരളത്തിന്റെ വ്യവസായ വളർച്ച അതി ഗുരുതരമായ ഒരു പ്രതിസന്ധിയിലാണ്.

**3. വ്യവസായ പ്രതിസന്ധി കേരളത്തിന്റെ തനതായ പ്രശ്നമൊന്നുമല്ലല്ലോ. ഇന്ത്യയിലെ മൊത്തം സ്ഥിതിയേക്കാൾ മെച്ചപ്പെട്ടതാണ് കേരളത്തിലേതെന്നും ചിലർ വാദിച്ചു കേൾക്കാറുണ്ട്. എന്താണ് യാഥാർത്ഥ്യം?**

വ്യവസായ പ്രതിസന്ധി കേരളത്തിന്റെ തനതായ പ്രശ്നമൊന്നുമല്ല എന്നതു ശരി തന്നെ. ഇന്ത്യൻ വ്യവസായ വികസനം തന്നെ പ്രതിസന്ധിയിലാണ്. അറുപതുകളുടെ മദ്ധ്യത്തോടെ പ്രത്യക്ഷപ്പെട്ട മാന്ധ്യത്തിൽ നിന്ന് ഇതുവരെ കര കയറുന്നതിന് ഇന്ത്യൻ വ്യവസായങ്ങൾക്കു കഴിഞ്ഞിട്ടില്ല. 1960–61 മുതലുള്ള മൊത്തം കാലത്തെ കണക്കെടുത്താൽ ശരാശരി ഇന്ത്യൻ വ്യവസായ വളർച്ചയേക്കാൾ വേഗത്തിലായിരുന്നു കേരളത്തിലെ വ്യവസായ വളർച്ച. ഇതുമൂലം 1960–61 ൽ 2.7 ശതമാനമായിരുന്ന കേരളത്തിന്റെ വ്യവസായിക വിഹിതം 1979–80 ൽ 3.2 ശതമാനമായി ഉയർന്നു.

എന്നാൽ ഇതിൽ അത്രയൊന്നും ആഹ്ളാദിക്കാനൊന്നുമില്ല എന്നു പറയേണ്ടിയിരിക്കുന്നു. കാരണം കേരളത്തിൻെറ വ്യവസായ വിഹിതം ഉയർന്നിട്ടുണ്ടെങ്കിലും അതിന്നും ജനസംഖ്യാനുപാതത്തേക്കാരം (3.7 ശതമാനം) കുറവാണ്. കേരളത്തിലെ പ്രതിശീർഷ വ്യവസായ വരുമാനം ഇന്ത്യൻ ശരാശരിയേക്കാരം താഴെയാണ്; മഹാരാഷ്ട്രയുടെ പ്രതിശീർഷ വരുമാനത്തിൻെറ 40 ശതമാനമേ വരൂ. മററു പല സംസ്ഥാനങ്ങളെ അപേക്ഷിച്ച് വളർച്ചയും മന്ദഗതിയിലാണ്. ഉദാഹരണത്തിന് ആന്ധ്ര, കർണാടകം, തമിഴ്നാട് എന്നീ സംസ്ഥാനങ്ങളുടെ പ്രതിശീർഷ ഫാക്ടറിയുൽപ്പാദനം 1960–61 നും 1979–80 നും ഇടയ്ക്ക് യഥാക്രമം 1056, 1014, 838 ശതമാനം വീതം ഉയർന്നു. കേരളത്തിൻേറത് ഈ കാലത്ത് 769 ശതമാനം മാത്രമേ ഉയർന്നുള്ളൂ.

മാത്രമല്ല ഇന്ത്യയുടെ ശരാശരി പ്രകടനം തന്നെ അഭിലഷണീയമായ നിലവാരത്തിലല്ലതാനും. മററു പല അവികസിത രാജ്യങ്ങളും ഇതിലും വേഗതയിൽ സാമ്പത്തിക പുരോഗതി ഇക്കാലത്തു നേടുകയുണ്ടായി. സ്വാതന്ത്ര്യത്തിനു മുമ്പ് ഇന്ത്യയെ ലോകത്തെ പത്താമതു വ്യവസായിക രാജ്യമായിട്ടാണു കണക്കാക്കിയിരുന്നത്. എന്നാൽ ഇന്ന് ഇന്ത്യയുടെ സ്ഥാനം ഇരുപത്തേഴാമതു മാത്രമാണ്. 1950 ൽ അവികസിത രാജ്യങ്ങളുടെ മൊത്തം വ്യവസായ ഉല്പാദനത്തിൽ 12 ശതമാനം ഇന്ത്യയിലാണ് ഉല്പാദിപ്പിച്ചിരുന്നത്. ഇന്ന് ഇന്ത്യയുടെ വിഹിതം കേവലം 4.6 ശതമാനം മാത്രമാണ്.

കേരളത്തിലെ ജനസംഖ്യാപരവും കാർഷികവും ആയ പ്രത്യേകതകരം മൂലം ഇന്ത്യയിലെ വ്യവസായിക മാന്ദ്യത്തിൻെറ തിക്ത ഫലങ്ങരം കൂടുതൽ രൂക്ഷമായി നമ്മുടെ സംസ്ഥാനത്തനുഭവപ്പെടുന്നു. ഇന്നത്തെ വികസന വേഗം കേരളീയരുടെ ജീവിതാവശ്യങ്ങരം തൃപ്തിപ്പെടുത്തുന്നതിന് അപര്യാപ്തമാണ്. ഈ വേഗം തന്നെ വർദ്ധിക്കുന്നതിനല്ല ഗണ്യമായി കുറയുന്നതിനാണ് അടുത്ത കാലത്തെ പ്രവണതയെന്നും നാം കാണുകയുണ്ടായി. പുത്തൻ വ്യവസായ വികസന തന്ത്രത്തിൻെറ ഭാഗമായി ഇന്നു സ്വീകരിച്ചു വരുന്ന ഇറക്കുമതി ഉദാരവൽക്കരണം, കുത്തകപ്രോത്സാഹനം, പൊതുമേഖലയെ തളർത്തൽ, അനിയന്ത്രിതമായ യന്ത്രവൽക്കരണം, വ്യവസായ മേഖലയിലെ ഘടനാ

പരമായ പുനഃസംവിധാന ശ്രമങ്ങഠം തുടങ്ങിയവ കേരളം പോലുള്ള പിന്നോക്ക സംസ്ഥാനങ്ങളുടെ നിലയെ ഇനിയും കൂടുതൽ പരുങ്ങലിലാക്കുമെന്നതു സംശയ രഹിതമാണ്.

**4. ഇത്ര ഗുരുതരമാണു സ്ഥിതിയെങ്കിൽ, "എന്തു വില കൊടുത്തും വ്യവസായവല്ക്കരണം" എന്നതാവേണ്ടേ നമ്മുടെ മുദ്രാവാക്യം? ഇതിനു പകരം "അനുയോജ്യമായ വ്യവസായവല്ക്കരണം" എന്നു മുദ്രാവാക്യമുയർത്തുന്നത് വിപരീത ഫലമല്ലേ ഉണ്ടാകൂ?**

കേരളത്തിൽ വ്യവസായങ്ങഠം വളരുന്നതിന് നാം നല്കേണ്ട 'വില' സംബന്ധിച്ച് പല അഭിപ്രായങ്ങളുണ്ട്. പ്ളാനിങ്ങ് ബോർഡിൻെറ ഹൈലവൽ കമ്മിററിക്കാരുടെ അഭിപ്രായത്തിൽ കേരളീയർ നല്കേണ്ട വില ഇതാണ്:

"കേരളത്തിൽ വ്യവസായം വളരണമെങ്കിൽ ഇവിടത്തെ രാഷ്ട്രീയ പാർടികഠം എല്ലാം ഒരു യോജിച്ചധാരണയിൽ എത്തുകയും ഇങ്ങനെ ഒരു പ്രസ്താവന പുറപ്പെടുവിക്കുകയും ചെയ്യണം:

(i) കേരളത്തിനകത്തും പുറത്തും നിന്നുള്ള വ്യവസായികളെ കേരളത്തിൽ വ്യവസായങ്ങഠം സ്ഥാപിക്കാനായി ഞങ്ങഠം ക്ഷണിക്കുന്നു;

ii) തൊഴിലാളികളുടെ ഉശിരൻ പ്രസ്ഥാനങ്ങളെ ഞങ്ങഠം പ്രോൽസാഹിപ്പിക്കില്ല. മാനേജ്മെൻറും തൊഴിലാളികളും തമ്മിലുള്ള എല്ലാ തർക്കങ്ങളും ഇൻഡസ്ട്രിയൽ ട്രിബ്യൂണലുകഠംവഴി ഒത്തു തീർപ്പിൽ എത്തിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു;

(iii) നിക്ഷേപകർക്ക് ആവശ്യമായ എല്ലാ സംരക്ഷണവും ഞങ്ങഠം നൽകുന്നതാണ്". (ഉ. ത. ക. റി. വ്യ. വോ 1 പേജ് 115)

"രാഷ്ട്രീയപാർടികളുടെ പിന്തുണയോടു കൂടിയ ട്രേഡ് യൂണിയനുകഠം പ്രക്ഷോഭങ്ങഠം സംഘടിപ്പിക്കുകയും തൊഴിലാളികളുടെ കൂലിയും മററ് ആനുകൂല്യങ്ങളും ഉയർത്തുന്നതിൽ വിജയിക്കുകയും ചെയ്തു...." (അതേ പുസ്തകം, പേജ് 112) എന്നതാണ് വ്യവസായ

വല്ക്കരണത്തിനുള്ള ഏററവും വലിയ തടസ്സമായി കാണുന്നത്.

കേരളത്തിലെ വ്യവസായവൽക്കരണത്തിനുള്ള തട സ്സം തൊഴിലാളിയും ട്രേഡുയൂണിയനുകളുമാണത്രെ! ഉയർന്ന വേതനനിലവാരമാണത്രെ!! ഇത് വെറും അപവാദം പറച്ചിൽ ആണ്. ഒരു പഠനത്തിൻെറയും കണക്കുകളുടെയും പിൻബലമില്ല അതിന്. യഥാർഥത്തിൽ കേരളത്തിലെ ആ ധുനിക വ്യവസായങ്ങളിലെ വേതനനിലവാരം ഇന്ത്യൻ ശരാ ശരിയെക്കാഠം കുറവാണ്. കേരളത്തിലെ വ്യാവസായിക പിന്നോക്കാവസ്ഥയെക്കുറിച്ചുള്ള പ്രസ്താവനകഠം അടി സ്ഥാനരഹിതവും വസ്തു സ്ഥിതികളുടെ പിൻബലമി ല്ലാത്തതും നിരുത്തരവാദപരവുമാണെന്ന് പരിഷത്ത് അംഗ ങ്ങഠം കൂടിയായ സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്ററ ഡീസിലെ പണ്ഡിതന്മാർ തെളിയിച്ചിട്ടുണ്ട്. അതി രിക്കട്ടെ.

ഇവിടെ കാതലായ മറെറാരു പ്രശ്നം പൊന്തിവരു ന്നുണ്ട്. കേരളത്തിൽ വ്യവസായവൽകരണം നടക്കുന്നതെ ന്തിനാണ്? മുതലാളിമാർക്കു ലാഭമുണ്ടാക്കാൻ മാത്രമാണോ? അതോ ജനസാമാന്യത്തിൻെറ ജീവിതം മെച്ചപ്പെടുത്താനോ? ജനസാമാന്യം എന്നു പറഞ്ഞാൽ അധ്വാനിക്കുന്നവരല്ലാതെ ആരാണ്? തൊഴിലാളികഠം, ജീവനക്കാർ, കർഷകർ, കർഷക ത്തൊഴിലാളികഠം മുതലായവരല്ലാത്ത 'ജനം' ഇല്ലല്ലോ. വ്യവ സായ വികസനത്തിനായി തൊഴിലാളികളുടെ അവകാശ ങ്ങഠം ന്യായമായ കൂലി തുടങ്ങിയവയെല്ലാം അടിയറ വെ ക്കാൻ നാം തയ്യാറാവുമോ? തയ്യാറാവുകയില്ല. തയ്യാറാവേണ്ട തുമില്ല. കാരണം തൊഴിലാളികളുടെ താല്പര്യങ്ങളോ അവകാശബോധമോ അല്ല വ്യവസായ വികസനത്തിനുള്ള പ്രതിബന്ധം. അവ പരസ്പര വിരുദ്ധങ്ങളായ ഘടക ങ്ങളുമല്ല.

മറെറാരുദാഹരണമെടുക്കാം. കയർ വ്യവസായത്തിൻെറ പുരോഗതിയ്ക്ക് യന്ത്രവല്ക്കരണം അത്യന്താപേക്ഷിതമാ ണെന്ന് വ്യവസായികഠം പറയുന്നു. സർക്കാർ പറയുന്നു. യന്ത്രവല്ക്കരണം ലക്ഷങ്ങളുടെ തൊഴിൽ നഷ്ടപ്പെടുത്തു മെന്നും ഇതു ഒഴിവാക്കിക്കൊണ്ടുതന്നെ കയർ വ്യവസായ ത്തെ പുനരുദ്ധരിക്കാമെന്നും ട്രേഡ് യൂണിയനുകഠം പറ യുന്നു. രണ്ടാമത്തെ നിലപാടാണു ശരിയെന്നതാണ് പരി

ഷത്തിൻെറയും നിലപാട്. കയർ വ്യവസായത്തിൻെറ പുരോഗതിയ്ക്ക് അധികൃതർ ആവശ്യപ്പെടുന്ന 'വില' കൊടുക്കാൻ നാം തയ്യാറല്ല. അതിൻെറ ആവശ്യമില്ല. നോക്കൂ; ''യന്ത്രവല്കൃത സാങ്കേതിക വിദ്യയല്ല കൈത്തറി സാങ്കേതിക വിദ്യയാണ് കയറു വ്യവസായത്തിൽ കേരളത്തിൻെറ ഇന്നത്തെ സാഹചര്യത്തിന് അനുയോജ്യം'' എന്ന രീതിയിൽ ഒരു തിരഞ്ഞെടുപ്പ് നാം ഇവിടെ നടത്തുന്നുണ്ട്.

ഈ നിലപാടുകളുടെ വിപുലമായ ഒരു വിശദീകരണം മാത്രമാണ് ''അനുയോജ്യ വ്യവസായ വികസനം'' എന്ന മുദ്രാവാക്യത്തിനുള്ളത്. ഒരു പണ്ഡിതൻ സരസമായി ചൂണ്ടികാണിച്ചതുപോലെ കഴുകുമര വ്യവസായമായാലും ശരി ഞങ്ങളുടെ ജില്ലക്കും വേണം ഒരെണ്ണം എന്ന അതിലളിതമായ യുക്തിയാണ് നമ്മുടെ ഗവൺമെൻറിൻെറ വ്യവസായ നയം. ഏതു തരത്തിലുള്ള വ്യവസായങ്ങളാണ് കേരളത്തിനു അനുയോജ്യം? അതോ അങ്ങനെയൊന്നും ആലോചിക്കേണ്ടതില്ല എന്നുണ്ടോ? ഓരോ വ്യവസായ കുതുകിയും അയാൾക്ക് ഇഷ്ടമുള്ള വ്യവസായങ്ങൾ തുടങ്ങിക്കൊള്ളട്ടെ. എന്തായാലും നല്ലത് എന്ന നിലപാട് തുടരണോ? ഈനയം ആസൂത്രിത വികസന പരിപ്രേക്ഷ്യത്തിന് കടവിരുദ്ധമാണ്. ഇത്തരം വ്യവസായ വികസനം ജനക്ഷേമകരമായിരിക്കില്ല. എന്നു മാത്രമല്ല അതു ആത്യന്തികമായി വ്യവസായ വികസനത്തെ തുരങ്കം വെക്കുകയും ചെയ്യും.

**5. ''വ്യവസായമെന്തായാലുംവേണ്ടില്ല വരുന്നതെല്ലാം വരട്ടെ'' എന്ന നിലപാട് ഒരു പക്ഷേ ജനക്ഷേമകരമല്ലായിരിക്കാം. പക്ഷേ എങ്ങനെയാണ് ഇതുവ്യവസായവികസനത്തെ തുരങ്കംവയ്ക്കുക?**

ഒന്നുരണ്ടു ഉദാഹരണങ്ങളിലൂടെ ഈ ചോദ്യത്തിനുത്തരം പറയുന്നതായിരിക്കും ഉചിതം. പ്ളാനിങ്ങ് ബോർഡിൻെറ ഉന്നതല കമ്മിററിയുടെ ഒരു പ്രധാന നിർദ്ദേശം തന്നെ ആദ്യം പരിശോധിക്കാം.

''സംസ്ഥാനത്തെ ബോക്സൈററ് നിക്ഷേപങ്ങൾ ഉപയോഗിച്ച് ഒരു അലുമിനിയം ലോഹ പ്ളാൻറ് സ്ഥാപിക്കുന്നതിന് നല്ല സാധ്യതയുണ്ട്. അതിൻെറ ശേഷി പ്രതിവർഷം 30000 ടൺ ആകാം....'' (വോള്യം 1, പേജ് 107)

''സംസ്ഥാനത്തിനകത്ത് ലഭ്യമായ ഉയർന്ന വൈദഗ്ധ്യമുള്ള തൊഴിൽസേന, കൊച്ചി തുറമുഖത്തിൻെറ സാമീപ്യം,

കേരളത്തിലെ ഇനിയും ചൂഷണം ചെയ്യപ്പെടാത്ത ജല വൈദ്യുതശേഷി—ഇവയെല്ലാം തന്നെ വിദേശമാർക്കററിനെ അടിസ്ഥാനമാക്കിയുള്ള വിശാലമായ ഒരു അലുമിനിയം വ്യവസായ ശൃംഖലക്ക് അനുകൂലമായ ഘടകങ്ങളാണ്'' (വോള്യം 1, പേജ് 117)

ഇനി എന്താണ് യാഥാർഥ്യമെന്നു നോക്കുക.

1) കേരളം ഗുരുതരമായ വൈദ്യുതി കമ്മിയിലേക്ക് നീങ്ങിക്കൊണ്ടിരിക്കയാണ്.

2) അലുമിനിയത്തിൻെറ കയററുമതിയെന്നാൽ വൈദ്യുതിയുടെ കയററുമതിയാണ് അർഥം. വൈദ്യുതി കമ്മിയായ കേരളം കയററുമതികൂടി ചെയ്യണമോ?

3) ഒന്നാംതരം ബോക്സൈററ് ഇന്ത്യയിൽ സുലഭമാണ്. കേരളത്തിലേത് രണ്ടാംതരമാണ്.

4) "തുറമുഖത്തിൻെറ സാമീപ്യം'' എന്നത് അപ്രസക്തമാണ്.

കേന്ദ്രം കനിഞ്ഞ് ഈ പദ്ധതി അനുവദിച്ചു എന്നിരിക്കട്ടെ എന്തായിരിക്കും ഫലം? ഈ പദ്ധതി നടപ്പാക്കുകയാണെങ്കിൽ അത് കേരളത്തിൻെറ ഭാവി വ്യവസായ വികസനത്തിന് കണ്ഠകോടാലിയായി തീരുമെന്ന് സംശയം വേണ്ട. 225 കോടി രൂപ ചെലവു വരുന്ന ഈ ഫാക്ടറിക്ക് 170 മെഗാവാട്ട് വൈദ്യുതി വേണം. ഇടുക്കി പദ്ധതിയുടെ 60 ശതമാനം വൈദ്യുതി ഈ ഒരു ഫാക്ടറിക്കുവേണ്ടി മാത്രം വരുമെന്നു ചുരുക്കം. അലുമിനിയം വ്യവസായം ഏററവും അധികം ഊർജം ആവശ്യമുള്ള വ്യവസായമാണ്. ഊർജ ദരിദ്രമായ കേരളത്തിനനുയോജ്യമായ വ്യവസായമല്ല അലൂമിനിയം. അലൂമിനിയം വ്യവസായത്തിൽ ഒരാൾക്കു തൊഴിൽ നല്കാൻ പ്രതിവർഷം 330,000 യൂണിററ് വൈദ്യുതി വേണം. ഈ നൂററാണ്ടിൻെറയവസാനം വരെ ഊർജ കമ്മിയുടെ കരിനിഴൽ സുനിശ്ചിതമായ കേരളത്തിൽ ഈ അലൂമിനിയം ഫാക്ടറി സ്ഥാപിക്കുകയാണെങ്കിൽ വൈദ്യുതി ലഭിക്കാത്തതു മൂലം തുടങ്ങാൻ കഴിയാത്ത ഇതര വ്യവസായങ്ങൾ, അതുമൂലം നഷ്ടപ്പെടുന്ന തൊഴിലവസരങ്ങൾ ഇവയുടെ കണക്കെടുത്താൽ അതു നമ്മെ ഞെട്ടിപ്പിക്കും. അലൂമിനിയം വ്യവസായത്തിലെ

ഓരോ തൊഴിലവസരവും ചെറുകിട വ്യവസായ മേഖലയിലാണെങ്കിൽ 600 പേർക്കും, വൻകിട വ്യവസായ മേഖലയിലാണെങ്കിൽ 40 പേർക്കും തൊഴിൽ നഷ്ടപ്പെടുത്തും. പുതിയൊരു അലൂമിനിയം ഫാക്ടറി വ്യവസായ വികസനത്തെ ത്വരിതപ്പെടുത്തുമോ തടസ്സപ്പെടുത്തുമോ?

ലക്കും ലഗാനുമില്ലാത്ത വ്യവസായ 'വികസന' പ്രഖ്യാപനങ്ങളുടെ മറെറാരു ഉദാഹരണമാണ് മലപ്പുറത്തു സ്ഥാപിക്കുമെന്ന് വ്യവസായ മന്ത്രി പ്രഖ്യാപിച്ചിരിക്കുന്ന പൾപ്പ് ഫാക്ടറി. ഇപ്പോൾ തന്നെ രണ്ട് പേപ്പർ മില്ലുകളും രണ്ടു റയൺസ് ഫാക്ടറികളും അടക്കം 15 ഇടത്തരം—വൻകിട വനവിഭവ വ്യവസായ ശാലകൾ കേരളത്തിലുണ്ട്. ഇതു കൂടാതെ 3 പുതിയ വൻകിട വ്യവസായ ശാലകൾ ഉല്പാദനത്തിന് തയ്യാറെടുത്തുകൊണ്ടിരിക്കുന്നു. ചെറുകിട വനവിഭവ സംസ്കരണ ശാലകളുടെ എണ്ണം നാം കണക്കിലെടുത്തിട്ടില്ല. രജിസ്ററർ ചെയ്ത ഫാക്ടറികളുടെ എണ്ണം രണ്ടായിരത്തിലധികം വരും.

ഈ വ്യവസായ ശാലകൾ മാത്രമല്ല വനവിഭവങ്ങളെ ആശ്രയിച്ചു നിൽക്കുന്നത്—ഈററ, മുള തുടങ്ങിയവ ഉപയോഗിക്കുന്ന പരമ്പരാഗത വ്യവസായ മേഖലയുമുണ്ട്. ഇന്ധനാവശ്യങ്ങൾക്കായുള്ള വിറകിൽ ഒരു ഭാഗം വനത്തിൽ നിന്നാണ് ലഭിക്കുന്നത്. ഇതിനെല്ലാമുള്ള വനവിഭവങ്ങൾ നമുക്കില്ല എന്നതാണ് യാഥാർത്ഥ്യം. മുകളിൽ പറഞ്ഞ ആവശ്യങ്ങൾക്കു വേണ്ടിയും കാർഷിക ആവശ്യങ്ങൾക്കു വേണ്ടിയും മററും നിരന്തരമായി നടത്തിക്കൊണ്ടിരിക്കുന്ന വനചൂഷണം മൂലം കേരളത്തിലെ വനങ്ങളിലെ തടിമുതൽ കഴിഞ്ഞൊരു ദശാബ്ദക്കാലത്തിനിടക്ക് പകുതിയായി കുറഞ്ഞിരിക്കയാണ്. തടിമുതൽ വർധന നിരക്കിൻെറ മൂന്നിരട്ടിയിലേറെ വേഗത്തിലാണ് ഇന്ന് വനം നശിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നത്. ഇതിൻെറ ഫലമായി വനവിഭവ വ്യവസായങ്ങൾ രൂക്ഷമായ ഒരു വിഭവ പ്രതിസന്ധിയെ നേരിടുകയാണ്. ഇതിൻെറ മധ്യത്തിൽ നിന്നുകൊണ്ടാണ് വ്യവസായ മന്ത്രി പുതിയൊരു പൾപ്പ് ഫാക്ടറിക്കുവേണ്ടി വാദിക്കുന്നത്!

ഇതുപോലെ വികലവും വികസന വിരുദ്ധവുമായ എത്രയോ തീരുമാനങ്ങളുടെ കണക്കുകൾ നിരത്താവുന്നതാണ്.

## 6. അനുയോജ്യമായ ഒരു വ്യവസായ ഘടന വളർത്തിയെടുക്കുന്നതിൽ പരിഗണിക്കപ്പെടേണ്ട ഘടകങ്ങൾ എന്തൊക്കെയായിരിക്കണം?

കഴിഞ്ഞ ഏതാനും വർഷങ്ങളായി വിവിധ സെമിനാറുകളിലൂടെയും പ്രസിദ്ധീകരണങ്ങളിലൂടെയും ഇതു സംബന്ധിച്ച് വ്യാപകമായ ഒരു ചർച്ച വളർത്തിയെടുക്കുവാനും അതിലൂടെ ശാസ്ത്രീയമായ ഒരു പരിപ്രേക്ഷ്യം കരുപ്പിടിപ്പിക്കാനും പരിഷത്ത് ശ്രമിക്കുകയായിരുന്നു. 1985, 1986 പരിഷത്ത് വാർഷികങ്ങളോടനുബന്ധിച്ചു പ്രസിദ്ധീകരിച്ച വികസിന സുവനിറുകൾ 'കേരളത്തിന്റെ സമ്പത്ത്' എന്ന ഗ്രന്ഥവും ഈ ചർച്ചകളിൽ പരിഷത്തിന്റെ സുപ്രധാന സംഭാവനകളായിരുന്നു. ഇതിലൂടെ ഉരുത്തിരിഞ്ഞുവന്നുകൊണ്ടിരിക്കുന്ന പരിഷത്തിന്റെ പരിപ്രേക്ഷ്യം ചുരുക്കി ഇവിടെ വിവരിക്കാം.

കേരളമാകെയെടുത്താൽ പുതുതായി സൃഷ്ടിക്കപ്പെടുന്ന മൂല്യവും അതിൽ അധ്വാനിക്കുന്നവർക്, അതായത് ആ മൂല്യത്തിന്റെ സ്രഷ്ടാക്കൾക്ക്, ലഭിക്കുന്ന പങ്കും പരമാവധി ഉയർത്തുന്ന ഒരു വ്യവസായവല്ക്കരണനയമാണ് വേണ്ടത്. ഈ മാനദണ്ഡം സ്വീകരിക്കുന്നതോടെ അസംസ്കൃത പദാർഥങ്ങൾ, മൂലധനം, വൈദ്യുതി, തൊഴിൽ ശക്തി എന്നിവയുടെ വിനിയോഗത്തിലും ടെക്നോളജിയുടെ തെരഞ്ഞെടുപ്പിലും വളരെ വ്യക്തമായ മുൻഗണനാക്രമങ്ങൾ ലഭിക്കുന്നതാണ്. നാളിതുവരെ മുൻഗണനാക്രമത്തിന് അടിസ്ഥാനമായ ഘടകങ്ങളെ പരിമാണാത്മകമായി നിർവചിക്കാൻ കഴിഞ്ഞിരുന്നില്ല. അതിന്റെ ഫലമായി, ഒരു മുൻഗണനാക്രമവും നമുക്ക് നടപ്പിലാക്കാൻ പററിയിരുന്നുമില്ല. നമ്മുടെ വികസനം യഥാർഥത്തിൽ ആസൂത്രിതമല്ലായിരുന്നു എന്നു ചുരുക്കം. ആസൂത്രിതമായ വ്യവസായ വികസനത്തിൽ സ്വീകരിക്കേണ്ടതായ ചില പ്രധാന പൊതു സമീപനങ്ങൾ താഴെ ചേർക്കുന്നു.

1. നാട്ടിലെ വിഭവങ്ങളെ പരമാവധി പ്രയോജനപ്പെടുത്തുന്ന വ്യവസായവല്ക്കരണം: കേരളം ഇന്ന് നാനാതരം അസംസ്കൃത—അർധ സംസ്കൃത പദാർഥങ്ങൾ—ലോഹമണൽ, റബർ ഷീററ്, കൊപ്ര, വെളിച്ചെണ്ണ, കയർ തുകൽ എന്തിന് വൈദ്യുതി പോലും—കയററി അയക്കുന്ന സമ്പദ്ഘടനയാണ്. ഈ നില മാററാൻ കഴിയണം. വ്യവസായ

മേഖലയിലെ ആസൂത്രണരാഹിത്യത്തിൻെറ മകുടോദാഹരണമാണ് ഇതു സംബന്ധിച്ച് അനുവർത്തിച്ചുവരുന്ന നയങ്ങൾ.

കേരളത്തിൽ താരതമ്യേന സുലഭമായ വിഭവങ്ങളെ കൂടുതൽ ആശ്രയിക്കുന്നതോടൊപ്പം വൈദ്യുതി, വനവിഭവങ്ങൾ തുടങ്ങിയ പരിമിതമായ വിഭവങ്ങളെ ഏററവും കാര്യക്ഷമമായി ഉപയോഗിക്കുകയും വേണം. ഇന്നത്തെ ഊർജക്ഷാമത്തിൻെറ പശ്ചാത്തലത്തിൽ വൈദ്യുതിയുടെ വിനിയോഗം വളരെ പ്രാധാന്യമർഹിക്കുന്നു. അധ്വാനത്തിൻെറ ഫലമായി കൂട്ടിച്ചേർക്കപ്പെടുന്ന മൂല്യവും തൊഴിലവസരങ്ങളും പരമാവധി വർധിക്കുന്ന തരത്തിലായിരിക്കണം ഓരോ യൂണിററ് വൈദ്യുതിയും ചെലവാക്കേണ്ടത്. പദ്ധതികളുടെ റിപോർട്ട് തയ്യാറാക്കുമ്പോൾ സാധാരണയായി അംഗീകരിക്കുന്ന സാമ്പത്തിക മാനദണ്ഡങ്ങൾക്കു പുറമേ ഒരു വൈദ്യുതി മാനദണ്ഡവും കൂടി തൃപ്തിപ്പെടുത്തണമെന്ന് നാം നിശ്ചയിക്കണം. ഉദാഹരണത്തിന് ഒരാൾക്ക് ഒരു ദിവസത്തെ തൊഴിൽ നൽകാൻ അല്ലെങ്കിൽ ഒരു രൂപയുടെ പുതുമൂല്യം സൃഷ്ടിക്കാൻ എന്തു വൈദ്യുതി വേണം? മററു കാര്യങ്ങളിലെല്ലാം ഒരുപോലെയാണെങ്കിൽ വൈദ്യുതി യൂണിറെറാന്നിന് തൊഴിൽ ദാനക്ഷമത കൂടുതലായ വ്യവസായങ്ങൾക്കായിരിക്കണം മുൻഗണന നൽകേണ്ടത്.

2. നാട്ടിലെ കമ്പോളത്തെ പരമാവധി പ്രയോജനപ്പെടുത്തുന്ന വ്യവസായ വികസനം: മെട്രോപോളിററൻ മാർക്കററുകളിൽ നിന്നു ദൂരെ കിടക്കുന്ന കേരളത്തിലെ വ്യവസായികൾക്ക് വർധിച്ചുവരുന്ന കുത്തകവല്ക്കരണത്തിൻെറ പശ്ചാത്തലത്തിൽ നേരിടേണ്ടി വരുന്ന കമ്പോളഞെരുക്കം ഒരു പ്രധാനപ്പെട്ട പ്രശ്നമാണ്. ഇതിൻെറ പശ്ചാത്തലത്തിൽ കേരളത്തിലെ അതിവിപുലമായ ഉപഭോക്ത കമ്പോളത്തിൻെറ പരിഗണന പ്രാധാന്യമർഹിക്കുന്നു. 1980–81ൽ കേരളത്തിലേക്കു **റോഡു മുഖേന മാത്രം** വന്ന ചില ചരക്കുകളുടെ കണക്കുകൾ ഇതാ: (എല്ലാം കോടി രൂപയിൽ) റബ്ബർ ഉല്പന്നങ്ങൾ 18, ടയറും ട്യൂബും 23, സോപ്പ് 18, പെയിൻറ് 8, മരുന്ന് 25, യന്ത്രങ്ങൾ 25, മദ്യം 19, കൈത്തറി തുണി 17, ഇലക്ട്രിക്കൽ ചരക്കുകൾ 19, തുണിത്തരങ്ങൾ 31, കാലിത്തീററ 12, ബാററി 9, കോസ്മററിക്സ്

6, ഹോർളിക്സ് 1, മിഠായി 2....ആഭ്യന്തര ഉല്പാദനത്തിന്റെ നാലിലൊന്നോളം വരും കേരളത്തിന്റെ വ്യാപാര കമ്മി. കേരളത്തിലെ പൊതുമേഖലാ സ്ഥാപനങ്ങളുടെ—ആരോഗ്യവകുപ്പു മുതൽ ഇലക്ട്രിസിററി വരെ—നല്ലൊരു പങ്ക് ആവശ്യവും കേരളത്തിനു പുറത്തു നിന്നാണ് നിർവ്വഹിക്കുന്നത്. കേരളത്തിലെ വിപുലമായ സംസ്ഥാന വിപണിയെ ഉപയോഗപ്പെടുത്തുവാൻ നമുക്കു കഴിയണം.

3. നാട്ടിലെ അധ്വാനശക്തിക്കനുയോജ്യമായ വ്യവസായവൽക്കരണം: ഇന്ന് കേരളത്തിലെ ജനങ്ങളുടെ അധ്വാനശേഷിയിൽ നല്ലൊരു പങ്ക് പാഴായിപ്പോവുകയാണ്. തൊഴിലവസര സാധ്യതകൾ സാങ്കേതിക വിദ്യയുടേയും വ്യവസായങ്ങളുടേയും തെരഞ്ഞെടുപ്പിൽ ഒരു സുപ്രധാന ഘടകമായിരിക്കേണ്ടതാണ്.

ചില വ്യവസായങ്ങൾക്ക് വമ്പിച്ച മുതൽമുടക്ക് കൂടിയേ തീരൂ. അതേ സമയം കുറച്ചു തൊഴിൽ സാധ്യതകളേ സൃഷ്ടിക്കുന്നുള്ളു. പെട്രോ കെമിക്കൽ വ്യവസായങ്ങൾ ഇതിനുദാഹരണങ്ങളാണ്. മറിച്ച്, ഇലക്ട്രോണിക്സ്—വ്യവസായം വിപുലമായ തൊഴിൽ സാധ്യതകൾ ഉള്ള ഒരു ആധുനിക വ്യവസായത്തിനുദാഹരണമാണ്. സോന്ധി കമ്മററിയുടെ കണക്ക് പ്രകാരം ഇലക്ട്രോണിക്സ് വ്യവസായത്തിൽ മുടക്കുന്ന ഓരോ കോടി രൂപക്കും 312 പേർക്ക് സ്ഥിരം തൊഴിൽ ലഭിക്കും. ഇലക്ട്രിക്കൽ ചരക്ക് വ്യവസായത്തിലാണെങ്കിൽ 245 പേർക്ക് തൊഴിൽ ലഭിക്കും. പെട്രോ കെമിക്കൽ വ്യവസായത്തിലാണെങ്കിൽ കേവലം 33 ആളുകൾക്കേ 1 കോടി രൂപകൊണ്ട് തൊഴിൽ നൽകാനാവൂ. നാം ആവശ്യപ്പെടേണ്ടത് പെട്രോ കെമിക്കൽ വ്യവസായ വികസനമാണോ അതോ ഇലക്ട്രോണിക്സ് വ്യവസായ വികസനമാണോ?

4. നാട്ടിലെ മൂലധനത്തെ സമാഹരിക്കുന്ന വ്യവസായ നയം: കേരളത്തിലെ വിഭവ സമാഹരണ സാധ്യതകൾ ഇനിയും ഉപയോഗപ്പെടുത്തുന്നതിന് കഴിഞ്ഞിട്ടില്ല. നിരുല്പാദനപരമായ മേഖലകളിലേക്കും, ഫിനാൻഷ്യൽ സ്ഥാപനങ്ങളിലൂടെയും അല്ലാതെയും കേരളത്തിനു വെളിയിലേക്ക് ഒഴുകിപ്പോകുന്ന ധന വിഭവത്തെ കേരളത്തിലെ വ്യവസായ വികസനത്തിനാവശ്യമായ മൂലധനമാക്കി മാററുന്നതിനും ഭാവനാപൂർണ്ണമായ പ്രോൽസാഹന നടപടികൾ ആവിഷ്കരി

ക്കണം. ദുർലഭമായ മൂലധനത്തിനെ പരമാവധി പ്രയോജനപ്പെടുത്താൻ കഴിയണം. ഓരോ രൂപ മുതൽമുടക്കിനും പരമാവധി പുതുമൂല്യം സൃഷ്ടിക്കുക അഥവാ കൂടുതൽ പുതുമൂല്യം സൃഷ്ടിക്കുന്ന വ്യവസായങ്ങൾക്കു മുൻഗണന നല്കുക എന്നതാണിതിൻെറ അർഥം.

5. നാടിനനുയോജ്യമായ വ്യവസായ ഘടന: പരസ്പര ബന്ധിതവും പരസ്പര പ്രചോദകവും ആയ ഒരു വ്യവസായ ഘടനയായിരിക്കണം ലക്ഷ്യം. സർക്കാർ പൊതുമേഖലാ സ്ഥാപനങ്ങളിലോ കൂട്ടു സംരംഭങ്ങളിലോ വൻതോതിൽ മുതൽമുടക്കണം. ഇത്തരം വൻകിട പൊതുമേഖലാ സംരംഭങ്ങളുടെ തെരഞ്ഞെടുപ്പിൽ ഒരു പ്രധാന മാനദണ്ഡം അനുബന്ധ വ്യവസായങ്ങളുടെ സാധ്യതകളായിരിക്കണം. ഈ അനുബന്ധ വ്യവസായങ്ങളിലേക്ക് നമ്മുടെ നാട്ടിലെ ചെറുകിട—ഇടത്തരം മൂലധനത്തെ ആകർഷിക്കുവാൻ കഴിയണം. ഇത്തരം ചെറുകിട വ്യവസായ ശൃംഖല സൃഷ്ടിക്കുന്നതുവഴി സർക്കാരിൻെറ വൻകിട നിക്ഷേപങ്ങളുടെ അനുരണനങ്ങൾ സമ്പദ്ഘടനയിലുടനീളം പരത്തുവാൻ കഴിയും. ഇങ്ങനെ മാക്സിമം 'ലിങ്കേജ് ഇഫക്ട്' ഉല്പാദനത്തിനു മുൻപും പിൻപും സൃഷ്ടിക്കുന്ന വ്യവസായങ്ങളാണ് നമുക്ക് അത്യുത്തമം.

6. അധ്വാനിക്കുന്നവരുടെ താല്പര്യങ്ങൾ ഉറപ്പുവരുത്തുന്ന വ്യവസായ നയം: ആരോഗ്യകരമായ തൊഴിൽ ബന്ധങ്ങൾ വളർത്തിയെടുക്കേണ്ടിയിരിക്കുന്നു; കേരളത്തിലെ ആധുനിക വ്യവസായ മേഖലയിലെ കൂലിനിരക്ക് വ്യവസായ വികസനത്തിന് യഥാർഥത്തിൽ പ്രതിബന്ധമേയല്ല. എന്നാൽ മാനേജീരിയൽ മർക്കടമുഷ്ടികൊണ്ടും ജനാധിപത്യ വിരുദ്ധമായ സമീപനങ്ങൾകൊണ്ടും ട്രേഡ് യൂണിയനുകൾ തമ്മിലുള്ള കിടമൽസരംകൊണ്ടും തെററായ സമീപനം മൂലവും സൃഷ്ടിക്കപ്പെടുന്ന അരാജകാവസ്ഥ ഒഴിവാക്കാൻ കഴിയണം. മാനേജ്മെൻറിൽ തൊഴിലാളി പങ്കാളിത്തം, ഓരോ ഫാക്ടറിയിലും രഹസ്യബാലററിനെ അടിസ്ഥാനമാക്കിയുള്ള ഒരു പൊതു യൂണിയൻ, ഫാക്ടറി നിയമങ്ങളും തൊഴിൽ കരാറുകളും മാനേജുമെൻറ് പാലിക്കുന്നുണ്ടെന്നു ഉറപ്പുവരുത്താനുള്ള ശക്തമായ സംവിധാനം ഇവയെല്ലാം വ്യവസായ വികസനത്തിനനുയോജ്യമായ തൊഴിൽബന്ധങ്ങളുടെ അടിത്തറയാക്കാവുന്നതാണ്.

7. നാടിന്റെ പ്രകൃതിക്ക് ഇക്കോളജീയമായി അനുയോജ്യമായ വ്യവസായ വല്ക്കരണം: പരിസ്ഥിതി പ്രശ്നങ്ങൾ വ്യവസായവല്ക്കൃതരാഷ്ട്രങ്ങളുടെ പ്രശ്നങ്ങളാണെന്നും പരിസ്ഥിതി പ്രശ്നങ്ങൾ ഇന്നുയർത്തുന്നത് വികസനത്തിനു തടസമായി തീരുമെന്നും വാദിക്കുന്നവരുണ്ട്. ചരിത്രത്തിൽനിന്നു പാഠങ്ങൾ പഠിക്കാൻ വിസമ്മതിക്കുന്നവരാണിവർ. മററു രാജ്യങ്ങളുടെ തെററുകൾ നമ്മളും ആവർത്തിക്കണമെന്നില്ല. ഇന്നത്തെ വികസിത മുതലാളിത്ത നാടുകളുടെ വ്യവസായവല്ക്കരണത്തിന്റെ പ്രാരംഭകാലത്ത് ജനങ്ങൾ അനുഭവിക്കേണ്ടിവന്ന കൊടിയ യാതനകൾ ഒഴിവാക്കണമെന്നും ജനക്ഷേമകരമായ വികസനമാണ് നമുക്കു വേണ്ടതെന്നും അഭിപ്രായമുള്ളവരെ സംബന്ധിച്ചിടത്തോളം പരിസ്ഥിതി പ്രശ്നങ്ങൾ അപ്രസക്തമാണെന്ന നിലപാടു സ്വീകരിക്കുക വയ്യ. മുതലാളിമാരെ സംബന്ധിച്ചിടത്തോളം അവരുടെ സ്വകാര്യ ലാഭ—ചേതക്കണക്കിൽപെടാത്ത സാമൂഹ്യനഷ്ടം സൃഷ്ടിക്കുന്ന പരിസ്ഥിതി അസന്തുലിതാവസ്ഥയും വ്യവസായ മലിനീകരണവും പ്രശ്നമേയല്ല. അതുകൊണ്ടുതന്നെ മലിനീകരണത്തിനെതിരെ ശക്തമായ സാമൂഹ്യ നിയന്ത്രണങ്ങൾ കൂടിയേ തീരൂ. ഓരോ വ്യവസായത്തിന്റേയും പ്രോജക്ട് റിപ്പോർട്ടിനോടൊപ്പം ആ വ്യവസായം മൂലം ഉണ്ടാവുന്ന പരിസ്ഥിതി പ്രശ്നങ്ങളുടേയും ഒരു വിലയിരുത്തൽ ഉണ്ടാക്കണം. ഇതുമൂലമുണ്ടാകുന്ന നഷ്ടവും കൂടി കണക്കിലെടുത്തേ പ്രോജക്ടിനനുമതി നൽകാവൂ. സുരക്ഷാനടപടികളും മലിനീകരണ നിയന്ത്രണ നടപടികളും വ്യവസായ ശാലകളിൽ ഉറപ്പുവരുത്തണം.

ചുരുക്കത്തിൽ നമ്മുടെ നാട്ടിലെ വിഭവങ്ങളേയും കമ്പോളത്തേയും പരമാവധി പ്രയോജനപ്പെടുത്തുന്നത്, നാട്ടിലെ മൂലധനത്തെ സമാഹരിക്കാൻ കഴിയുന്നത്, മാക്സിമം അനുരണനങ്ങൾ സൃഷ്ടിക്കുന്നത്, സംസ്ഥാന വ്യവസായ വരുമാനത്തെ പരമാവധി വർധിപ്പിക്കുന്നത്, നാട്ടിലെ തൊഴിൽ ശക്തിയും പ്രകൃതിയും അനുയോജ്യമായത് ഇത്തരത്തിലുള്ള ഒരു വ്യവസായ വികസനനയമാണ് നമുക്കു വേണ്ടത്. ഇങ്ങനെ എല്ലാം ഒത്തിണങ്ങിയ ഒരു വ്യവസായ മേഖല കണ്ടെത്തുക സാധ്യമല്ലായിരിക്കാം. എന്നാൽ ഇവയുടെ മാക്സിമീകരണമായിരക്കി

ണം നമ്മുടെ ശ്രമം. ഇതിനെയാണു "അനുയോജ്യമായ വ്യവസായവല്ക്കരണം" എന്നു പറയുന്നത്.

ഈ വികസന മാനദണ്ഡങ്ങൾ പൂർണമാണെന്ന് പരിഷത്ത് അവകാശപ്പെടുന്നില്ല. ഇവയിൽ പലതും ഇനിയും സംപുഷ്ടമാക്കേണ്ടതുണ്ട്. ചിലവ കൂട്ടിചേർക്കപ്പെടേണ്ടിയുമിരിക്കാം. എന്നാൽ പ്രധാനപ്പെട്ട പ്രശ്നം ഇതാണ്: ഇത്തരത്തിൽ ആസൂത്രിതമായ ഒരു വ്യവസായ വികസനം നാം ലക്ഷ്യമാക്കണമോ അതോ ഇതുവരെയുള്ള നടപ്പു പ്രകാരം ഓരോ മന്ത്രിയും ഉദ്യോഗസ്ഥനും ഓരോ കാലത്തും ഉണ്ടാകുന്ന തോന്നൽ പ്രകാരം നാം ഒഴുകി നീങ്ങണമോ എന്നതാണ്. പരിഷത്തിൻെറ നിലപാട് സുവ്യക്തമാണ്.

## 7. ഈ കാഴ്ചപ്പാടു പ്രകാരം ഏതു തരം വ്യവസായങ്ങളുടെ വികസനത്തിലാണ് നാം ഊന്നേണ്ടത്?

കൂടുതൽ വിശദമായ പഠനങ്ങളും ചർച്ചകളും നടത്തേണ്ട ഒരു പ്രശ്നമാണിത്. എന്നാൽ കേരളത്തിലെ വൻതോതിലുള്ള വ്യവസായ വല്ക്കരണത്തിൽ നാം മുൻഗണന നല്കേണ്ട വ്യവസായങ്ങൾ താഴെ പറയുന്നവയായിരിക്കണമെന്ന നിഗമനത്തിലെത്തുന്നതിൽ തെററില്ല.

a) മെഷിനറി (ലൈററ് എൻജിനീയറിങ്ങ്)
b) ഇലക്ട്രിക്കൽ മെഷിനറി
c) മെഷീൻ ടൂളുകൾ
d) ലോഹ ഉൽപ്പന്നങ്ങൾ (വിശേഷിച്ചും അലുമിനിയം ഉൽപ്പന്നങ്ങൾ)
e) റബ്ബർ ഉൽപ്പന്നങ്ങൾ
f) മൂല്യവർധിത തടിയുൽപ്പന്നങ്ങൾ
g) ഇലക്ട്രോണിക് വ്യവസായങ്ങൾ
h) വിവിധ ഉപഭോക്തൃ ഉല്പന്ന വ്യവസായങ്ങൾ.

കേരളത്തിലെ ആധുനിക വ്യവസായ ഘടനയിലെ ഇന്നത്തെ ഒരു ദൗർബല്യം രാസ വ്യവസായങ്ങളിലുള്ള അമിതമായ കേന്ദ്രീകരണവും എൻജിനീയറിംഗ് വ്യവസായത്തിൻെറ ശുഷ്കതയുമാണ്. ഒരു രാജ്യത്തെ 'വ്യവസായ വല്ക്കരണത്തിൻെറ വീറ്" എന്നു പറയുന്നത് അതിൻെറ എൻജിനീ

യറിംങ് വ്യവസായങ്ങളാണ്. മററു വ്യവസായങ്ങൾക്ക് ആധാരമായി വർത്തിക്കുന്ന അഥവാ വളരെയധികം അനുകരണന സാധ്യതയുള്ള ഒരു വ്യവസായമാണിത്. രാസ വ്യവസായങ്ങളെ അപേക്ഷിച്ച് പൊതുവെ ഈ മേഖലയ്ക്ക് മൂലധന സാന്ദ്രത കുറവാണ്. വൈദ്യുതിയും കുറവു മതി. അതേ സമയം ഒരു രൂപ മൂലധനത്തിന് സൃഷ്ടിക്കപ്പെടുന്ന പുതു മൂല്യമാകട്ടെ, അഖിലേന്ത്യ ശരാശരിയെടുത്താൽ, രാസ വ്യവസായങ്ങളുടെ മൂന്നിരട്ടി വരും. പുതു മൂല്യത്തിൽ തൊഴിലാളിയുടെ വിഹിതവും എൻജിനീയറിംഗ് വ്യവസായത്തിൽ ഉയർന്നിരിക്കുന്നു. ഇലക്ട്രോണിക് വ്യവസായവും ഇത്തരത്തിൽ കേരളത്തിന് ഏററവും അനുയോജ്യവുമായ ഒരു വ്യവസായ മേഖലയാണ്. വൻതോതിൽ ഈ മേഖലയിൽ മുതൽ മുടക്കാൻ കഴിഞ്ഞാൽ മാത്രമേ ദ്രുതഗതിയിൽ വികസിച്ചുകൊണ്ടിരിക്കുന്ന ഈ പുത്തൻ വ്യവസായത്തിൽ മുൻകൈ നേടാൻ നമുക്കു കഴിയൂ. 500–600 കോടി രൂപയുടെ മുതൽ മുടക്കെങ്കിലും ഈ രംഗത്തു വേണ്ടി വരും.

ഈ നൂററാണ്ട് അവസാനിക്കാറാവുമ്പോഴേക്കും ഒരു ലക്ഷം ടൺ റബർ കേരളത്തിനകത്തു തന്നെ ഉൽപന്നങ്ങളായി രൂപാന്തരപ്പെടുത്തണം. ഇതിന് ഏതാണ്ട് 200–400 കോടി രൂപയുടെ മൂലധന നിക്ഷേപം വേണ്ടിവരും. ഏതാണ്ട് 12000–15000 പേർക്ക് തൊഴിൽ നൽകുന്നതുമായിരിക്കും. വിശദാംശങ്ങൾ രൂപപ്പെടുത്തിയെടുക്കേണ്ടിയിരിക്കുന്നു.

തടിയുൽപന്നങ്ങളുടെ കാര്യത്തിലും ഒട്ടേറെ വിശദ പഠനങ്ങൾ നടത്തി പ്രോജക്ട് റിപ്പോർട്ടുകൾ തയ്യാറാക്കേണ്ടതുണ്ട്. ഓരോ ഘനമീററർ തടിയിലും ഇന്ന് കൂട്ടിച്ചേർക്കുന്നതിൻെറ അനേകം മടങ്ങ് മൂല്യം കൂട്ടിച്ചേർക്കാൻ കഴിയും. പാഴ്മരങ്ങളും റബറും കൂടി മേത്തരം ഫർണിച്ചർ നിർമാണത്തിന് ഉപകരിക്കും വിധം സംസ്കരിക്കാവുന്നതാണ്. എത്ര കോടി രൂപയുടെ മൂലധന നിക്ഷേപം വേണം എന്നു പറയാൻ പ്രയാസമായിരിക്കും.

ഏഴാം പദ്ധതിയിൽ രണ്ടര കോടി രൂപ വ്യാവസായിക പ്രദേശങ്ങൾ വികസിപ്പിച്ചെടുക്കാനായി നീക്കിവെച്ചിട്ടുണ്ട്, പാലക്കാട് ജില്ലയിലെ പുതുശേരി ഭാഗത്ത് 870 ഹെക്ടർ സ്ഥലം ഇതിനായി കണ്ടുവച്ചിരിക്കുന്നു. ഇതിനെ ഒരു ഭീമൻ വ്യവസായ എസ്റേററായി വികസി

പ്പിക്കണം. ചെറുതും ഇടത്തരവുമായ ആയിരം യൂണിററുകാം അതിനുള്ളിൽ കൊള്ളിക്കാവുന്നതാണ്. ഒന്നോ രണ്ടോ വൻകിട യൂണിററുകളും. ഉന്നതതല കമ്മിററി നിർദേശിച്ച അലുമിനിയം ഉൽപന്നങ്ങളുടെ കോംപ്ളെക്സും അവിടെ സ്ഥാപിക്കാം. മൊത്തം നിക്ഷേപം ഏതാണ്ട് 200–250 കോടി രൂപയോളം വരുമെന്നു കണക്കാക്കാം. നേരത്തെ ഉദ്ദേശിച്ചിരുന്ന വാഗൺ ഫാക്ടറി കേരളത്തിന് കിട്ടിയില്ലെങ്കിലും ഇനിയും വാഗൺ ഫാക്ടറികാം സ്ഥാപിക്കേണ്ടിവരും. അടുത്ത ഫാക്ടറിയെങ്കിലും പാലക്കാട് കിട്ടുമെന്ന് ഉറപ്പുവരുത്തണം. കർണാടകയിലെ പീനിയാ, മെററഹള്ളി, ഹുൺസൂർ എന്നിവിടങ്ങളിലെ വിപുലമായ വ്യവസായ എസ്റേററററുകളുടെ മാതൃകയാണ് ഇവിടെ വിഭാവനം ചെയ്യുന്നത്. ചെറുകിട—ഇടത്തരം—വൻകിട യൂണിററുകളുടെ ഒരു 'പുംജം' ആണത്. അവർക്കാകാമെങ്കിൽ എന്തുകൊണ്ട് നമുക്കായിക്കൂടാ?

## 8. അപ്പോൾ വ്യവസായകേരളത്തിൽ പരമ്പരാഗത വ്യവസായങ്ങൾക്ക് സ്ഥാനമൊന്നുമില്ലേ?

വ്യാവസായിക ഘടനയിലെ ക്ഷയിച്ചുകൊണ്ടിരിക്കുന്ന ഘടകങ്ങളാണ് കശുവണ്ടി, കയർ, ബീഡി കൈത്തറി, ഈററ നെയ്ത്ത് തുടങ്ങിയ പരമ്പരാഗത വ്യവസായങ്ങാം. ഇവയുടെയെല്ലാം വളർച്ച മുററിയിരിക്കുന്നു. എന്നാൽ ഈ വ്യവസായങ്ങളെയാകെ അവഗണിച്ചുകൊണ്ട് ആധുനിക വ്യവസായത്തിൻേറതായ ഒരു സൗധം കെട്ടിപ്പെടുക്കാൻ ശ്രമിക്കുന്നത് വിഡ്ഢിത്തമാണ്. ഇതുമൂലമുണ്ടായേക്കാവുന്ന തൊഴിലില്ലായ്മ സൃഷ്ടിക്കുന്ന സാമൂഹ്യാസ്വാസ്ഥ്യത ഊഹാതീതമായിരിക്കും. പുതിയ വ്യവസായങ്ങാം എത്ര വേഗത്തിൽ വളർന്നാലും പരമ്പരാഗത വ്യവസായങ്ങളിലെ തൊഴിലാളികളെയാകെ ഉാംക്കൊള്ളുന്നതിന് അടുത്ത ഭാവിയിലൊന്നും കഴിയുകയില്ല. ഇന്നനുവർത്തിച്ചുവരുന്ന പല വികസന നയങ്ങളും ഈ മേഖലയിലെ പ്രതിസന്ധിയെ ലഘൂകരിക്കുന്നതിനല്ല, വർധിപ്പിക്കുന്നതിനാണുതകുക.

വിഭവ ദാരിദ്ര്യം, ഉൽപന്ന കമ്പോള മുരടിപ്പ്, സാങ്കേതിക പിന്നോക്കാവസ്ഥ, വ്യവസായ ഘടനയിലെ വികേന്ദ്രീകരണ പ്രവണത, ഇടത്തട്ടുകാരുടെ ചൂഷണം, രൂക്ഷമായ തൊഴിലില്ലായ്മ, തൊഴിലാളികളുടെ വരുമാനശോഷണം ഇവയാണ് പരമ്പരാഗത വ്യവസായങ്ങാം ഇന്നു പൊ

തുവിൽ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ. കശുവണ്ടി, കയർ, ഈററ നെയ്ത്ത് എന്നീ വ്യവസായങ്ങളിൽ ഇന്നനുഭ വപ്പെടുന്ന അസംസ്കൃത പദാർത്ഥങ്ങളുടെ ദൗർലഭ്യം പൂർണമായി പരിഹരിക്കുക സാധ്യമല്ല. ഏറിയാൽ ഇന്നു പയോഗിക്കുന്നതിനേക്കാൾ 20-25 ശതമാനം തൊണ്ടുകൂടി യേ ലഭ്യമാക്കാൻ കഴിയൂ. ഇതു സാധിക്കണമെങ്കിൽ, സഹ കരണാടിസ്ഥാനത്തിലുള്ള കുത്തക മത്സര സംഭരണ വ്യ വസ്ഥ ഏർപ്പെടുത്തണം. കശുവണ്ടിക്കൃഷി വികസനത്തി നായുള്ള തീവ്രയത്നത്തിലൂടെ കേരളത്തിലെ കശുവണ്ടി യുൽപാദനം ഇരട്ടിയായി വർധിപ്പിക്കാൻ കഴിയും. എന്നാൽ പോലും ആവശ്യത്തിൻെറ മുന്നിൽ രണ്ടുഭാഗമേ തൃപ്തി പ്പെടുത്താനാവൂ. കശുവണ്ടി സംഭരണത്തിന് സഹകരണാ ടിസ്ഥാനത്തിലുള്ള കുത്തക സംഭരണവ്യവസ്ഥ ഏർപ്പെ ടുത്തണം. മുളയുടെയും ഈററയുടെയും ആധുനിക വ്യവ സായ മേഖലയിലെ ഉപഭോഗത്തെ നിയന്ത്രിക്കണം. ഇവ യുടെ വംശവർധനക്ക് നടപടികൾ സ്വീകരിക്കണം.

ആധുനിക കമ്പോളരുചികൾക്കനുസൃതമായി കൈ ത്തറി, കയർ, ഈററ ഉൽപ്പന്നങ്ങളും പരിഷ്ക്കരിക്കണം. പുതിയ സങ്കര ഉല്പന്നങ്ങൾ സൃഷ്ടിക്കണം. കയർ, തടുക്ക്, പായ്, വടം വ്യവസായത്തെ വികസിപ്പിക്കുന്ന തിന് ഊന്നൽ നല്കണം. ആഭ്യന്തര കമ്പോള സാധ്യതകളെ ഫലപ്രദമായി ചൂഷണം ചെയ്താൽ ഇവയുടെ ഉല്പാദനം 50 ശതമാനത്തിലേറെ വർദ്ധിപ്പിക്കാൻ കഴിയും. ഉൽപന്ന ങ്ങളുടെ—അവ കശുവണ്ടിപ്പരിപ്പായാലും, കൈത്തറിയായാ ലും കയറുൽപന്നങ്ങളായാലും എന്തുതന്നെയായാലും വേ ണ്ടില്ല—ഗുണനിലവാരം ഉയർത്തുന്നതിന് ശക്തമായ നടപ ടികൾ വേണം. കേരളത്തിലെ പരമ്പരാഗത വ്യവസായങ്ങ ളുടെ പ്രത്യേകിച്ച് കൈത്തറി, ഈററ, കയർ, കരകൗശല ചരക്കുകൾ എന്നിവയുടെ ഉൽപന്നങ്ങളുടെ വിപണനത്തിന് ഏകോപിപ്പിച്ച ഒരു സംവിധാനത്തെക്കുറിച്ച് ആലോചി ക്കാവുന്നതാണ്.

കയർ, ബീഡി, കൈത്തറി, ഈററ നെയ്ത്ത് തുടങ്ങിയ വ്യവസായങ്ങളെ പൂർണമായി സഹകരണാടിസ്ഥാനത്തിൽ പുനഃസംഘടിപ്പിക്കണം. കശുവണ്ടിയുടെ കയററുമതി ദേശ സാൽകരിക്കണം. സഹകരണാടിസ്ഥാനത്തിൽ പുനഃസം ഘടിപ്പിക്കപ്പെട്ട വ്യവസായത്തെ പടിപടിയായി ആധുനീക രിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കണം. അനിയന്ത്രി

തമായ യന്ത്രവൽകരണപ്രവണതകളെ എതിർകുന്നതിനോടൊപ്പം തന്നെ ചില ഇടനില സാങ്കേതിക വിദ്യകൾ ഉപയോഗിച്ചു നോക്കേണ്ടിയിരിക്കുന്നു. ഇവയിലൂടെ ഉൽപന്നങ്ങളുടെ ഗുണമേൻമ ഉയർത്തുന്നതിനും തൊഴിലാളികളുടെ അധ്വാനഭാരം ലഘൂകരിക്കുന്നതിനും കഴിയും.

ഇവയെല്ലാം ചെയ്താലും പരമ്പരാഗത വ്യവസായങ്ങളുടെ വികസനത്തിന് വ്യക്തമായ പരിമിതികൾ ഉണ്ട്. ഈ മേഖലയിൽ പണിയെടുക്കുന്ന തൊഴിലാളികളിൽ നല്ലൊരു ഭാഗത്തിന് മററ് തൊഴിലുകൾ കണ്ടെത്തേണ്ടിയിരിക്കുന്നു. ഇതാവട്ടെ ആധുനിക വ്യവസായങ്ങളുടെ വളർച്ചയുടെ പരമപ്രാധാന്യത്തെ വെളിപ്പെടുത്തുന്നു.

**9. ഇതെല്ലാം ശരിയായിരിക്കാം, എന്നാൽ ഇന്നത്തെ സാമൂഹ്യ വ്യവസ്ഥയിൽ മാററമില്ലാതിരിക്കുന്നിടത്തോളം കാലം "അനുയോജ്യമായ വ്യവസായവല്ക്കരണം" ഒരു മരീചികയല്ലേ ആകൂ?**

'ആസൂത്രിത സമ്പദ്‌വ്യവസ്ഥ' എന്ന് ഇന്ത്യയെ വിശേഷിപ്പിക്കാറുണ്ടെങ്കിലും എല്ലാ ആസൂത്രണവും ലാഭത്തിനു കീഴ്പ്പെട്ടാണു സ്ഥിതിചെയ്യുന്നതെന്നു നമുക്കറിയാം. മൽസരാധിഷ്ഠിതവും ലാഭാധിഷ്ഠിതവുമായ ഒരു സമ്പദ്ഘടന ഇങ്ങനെയാവാതെ തരമില്ല. ആയതിനാൽ നമ്മുടെ സ്വപ്നങ്ങളും പ്രതീക്ഷകളും പൂർണമായും സഫലീകരിക്കുന്നതിന് അടിസ്ഥാനപരമായ മാററങ്ങൾ കൂടിയേ തീരൂ. എന്നാൽ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് ചിലതൊക്കെ ചെയ്യാൻ കഴിയും കഴിയണം. അടിസ്ഥാനപരമായ പ്രതിബന്ധങ്ങൾ മാററിനിർത്തിയാൽ പോലും വ്യവസായ മേഖലയിലെ പ്രാദേശിക ആസൂത്രണത്തിന് ശക്തമായ പരിമിതികൾ ഉണ്ടെന്നത് വിസ്മരിക്കുവാൻ പാടില്ല. മറേറതു സാമ്പത്തിക മേഖലയേക്കാളും വ്യവസായം അഖിലേന്ത്യാഗതി വിഗതികളുമായി കെട്ടുപിണഞ്ഞാണ് കിടക്കുന്നത് എന്നത് നമ്മുടെ സ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുന്നുണ്ട്, പല വ്യവസായങ്ങളും കേന്ദ്ര ലിസ്ററിൽ പെട്ടതാണ്. മററു പലതും കൺകറൻറ് ലിസ്ററിലുമാണ്. നമുക്ക് തനിച്ച് നയപരമായി തീരുമാനമെടുക്കാൻ കഴിയുന്ന മേഖലകൾ ചുരുക്കമാണ്. കേന്ദ്ര സർക്കാരിൻെറ ലൈസൻസിങ്ങ് നയം, ഇറക്കുമതി–കയററുമതി നയ- തുടങ്ങിയവയെല്ലാം കണക്കിലെടുക്കേണ്ടതുണ്ട്.

മൂലധനത്തിൻെറ കാര്യത്തിലോ? മുഖ്യമായും നാലു ഏജൻസികളാണ് കേരളത്തിൽ മുതൽ മുടക്കുന്നത്: കേന്ദ്ര പൊതു മേഖല; ഇന്ത്യൻ കുത്തക കുടുംബങ്ങളും ബഹുരാഷ്ട്രകുത്തകകളും; കേരള സർക്കാർ പൊതു മേഖല; കേരളത്തിലെ മുതലാളിമാർ. ഇവയിൽ ഏററവും പ്രധാന ഇനമായ കേന്ദ്ര സർക്കാരിൻെറ നിക്ഷേപത്തോതു് നമ്മുടെ വരുതിയിലല്ല എന്നു പറയേണ്ടതില്ലല്ലോ. കേന്ദ്ര സർക്കാരിൻെറ മൊത്തം മൂലധന നിക്ഷേപത്തിൻെറ 1.9 ശതമാനം മാത്രമേ കേരളത്തിലുള്ളു. ഈ വിഹിതം തന്നെ കുറയുന്നതിനാണു സാധ്യത. 1970—ൽ കേന്ദ്ര നിക്ഷേപത്തിൽ കേരളത്തിൻെറ വിഹിതം 3 ശതമാനമായിരുന്നത് അനുക്രമമായി കുറഞ്ഞ് ഇന്ന് 2 ശതമാനത്തിൽ താഴെയായിരിക്കുന്നു. സ്വകാര്യ കുത്തക മൂലധനത്തിനാവട്ടെ കേരളത്തിനോടു പ്രത്യേക മമതയൊന്നും തോന്നേണ്ട കാര്യമില്ല. കൂടുതൽ ഒത്താശ കരം ചെയ്തു കൊടുക്കാൻ തയ്യാറാവുന്ന സംസ്ഥാനങ്ങളിലേക്കും ലാഭം കൂടുതൽ ലഭിക്കുന്ന തുറകളിലേക്കും നീങ്ങുന്നതിനായിരിക്കും ഇവർക്കു വ്യഗ്രത.

ഇങ്ങനെ നോക്കുമ്പോരം വ്യവസായവല്ക്കരണത്തിനായി മുതൽ മുടക്കാൻ കെല്പുള്ള രണ്ടു മുഖ്യ ശക്തികളുടെ മേലുള്ള നമ്മുടെ നിയന്ത്രണം തുലോം തുച്ഛമാണെന്നു കാണാം.

വ്യവസായ വികസനത്തിനാവശ്യമായ ധനകാര്യ സ്ഥാപനങ്ങളുടെ ഫണ്ടുകളിന്മേലുള്ള നമ്മുടെ നിയന്ത്രണവും പരിമിതമാണ്. എഴുപതുകളുടെ ഉത്തരാർധത്തിൽ കേരളത്തിലായിരുന്നു ഏററവും ഉയർന്ന തോതിൽ ഡെപ്പോസിററു നിരക്ക് ഉയർന്നത്. എന്നാൽ കേരളത്തിലെ ക്രെഡിററ്—ഡെപ്പോസിററ് തോതാവട്ടെ ഈ കാലയളവിൽ കുറയുകയാണുണ്ടായത്. ഐ ഡി ബി ഐ, ഐ എഫ് സി ഐ, ഐ സി ഐ സി ഐ, എൽ ഐ സി തുടങ്ങിയ ധനകാര്യ സ്ഥാപനങ്ങളിൽ നിന്ന് അർഹമായ വിഹിതം കേരളത്തിനു ലഭിക്കുന്നില്ല.

ഇനി വ്യവസായ ചരക്കുകളുടെ കമ്പോളത്തിൻെറ കാര്യമെടുക്കുക. കേരളത്തിൻെറ വ്യവസായ കമ്പോളം ദേശീയ കമ്പോളത്തിൻെറ ഭാഗമാണ്. ദേശീയ കമ്പോളത്തിൽ വർധിച്ചു വരുന്ന കുത്തക സ്വാധീനവും കേന്ദ്രീകരണവും നിമിത്തം പുതുതായി ഒരാരംക്ക് വ്യവസായ രംഗത്ത് കടന്നുവ

ന്ന് കാലുറപ്പിക്കാനുള്ള പ്രയാസങ്ങൾ നിരവധിയാണ്. അസംസ്കൃത വസ്തുക്കൾക്കുവേണ്ടി ദേശീയ കമ്പോളത്തിൽ കുത്തകകളോടു മത്സരിച്ചുകൊണ്ടു മാത്രമേ മുന്നോട്ടു പോകുവാൻ കഴിയൂ. ധാതു വിഭവങ്ങൾക്കു ദരിദ്രവും മെട്രോപ്പൊളിററൻ മാർക്കററുകളിൽ നിന്നു ബഹുദൂരം കിടക്കുന്നതുമായ കേരളം ഇന്നത്തെ ഗതാഗത കുഴപ്പത്തിൻേറയും കേന്ദ്ര സർക്കാരിൻെറ പുതിയ വില നയങ്ങളുടെയും ഫലമായി (ഉദാ: സ്ററീൽ വില നിർണയ രീതിയിൽ വരുത്തിയ മാററം) നേരിടുന്ന പ്രതിബന്ധങ്ങൾ അതിശക്തമാണ്. കേരളത്തിലെ ചെറുകിട വ്യവസായങ്ങളെ ഏററവും അലട്ടുന്ന പ്രശ്നം അസംസ്കൃത വിഭവങ്ങളുടെ ദൗർലഭ്യവും ഡിമാൻറിൻെറ അഭാവവുമാണെന്ന് പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്.

ചുരുക്കത്തിൽ, വ്യവസായ മേഖലയിൽ നയപരമായ തീരുമാനങ്ങൾ എടുക്കാൻ സ്വാതന്ത്ര്യമുള്ള മേഖലകൾ പരിമിതമാണ്: മൂലധന സ്രോതസുകളുടെ മേലുള്ള നിയന്ത്രണം അതിലേറെ ദുർബലമാണ്. കൂടാതെ വിഭവ—ഉല്പന്ന കമ്പോളത്തിലെ കുത്തകാധിപത്യവും കണക്കിലെടുക്കേണ്ടതുണ്ട്. എല്ലാററിനുമുപരി ഇന്ത്യൻ വ്യവസായ വളർച്ച തന്നെ വഴിമുട്ടി നില്ക്കുകയാണ്. ഈ സാഹചര്യങ്ങൾ റീജിയണൽ പ്ളാനിങ്ങിനെ വളരെയേറെ ദുഷ്ക്കരമാക്കുന്നുണ്ട്. നമ്മുടെ വികസന സങ്കല്പമെന്തുതന്നെയായിരുന്നാലും ശരി, കേന്ദ്ര ആസൂത്രകരും കുത്തക മുതലാളിമാരും വിധിക്കുന്നതു സ്വീകരിക്കുന്നതിനു നാം നിർബ്ബന്ധിതരാണെന്നതും സത്യം തന്നെ.

എന്നാൽ ഇവയൊന്നും ഇന്നത്തെ സാഹചര്യങ്ങളുടെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് കൂടുതൽ ശാസ്ത്രീയവും ജനകീയവുമായ ഒരു വികസന പരിപ്രേക്ഷ്യം കരുപിടിപ്പിക്കുന്നതിൻെറ പ്രാധാന്യത്തെ കുറയ്ക്കുന്നില്ല. നിലവിലുള്ള പരിതസ്ഥിതികൾക്കുള്ളിലും ചെയ്യുന്ന പ്രവർത്തനങ്ങൾ പരമാവധി ജനങ്ങൾക്ക് പരമാവധി ഉപയോഗപ്രദമാക്കുന്ന രീതിയിൽ പുനഃസംവിധാനം ചെയ്യുന്നതിന് ഈ പരിപ്രേക്ഷ്യം നമ്മെ സഹായിക്കും.

## 10. നാം എന്തു ചെയ്യണം?

ഇവ സംബന്ധിച്ച് വ്യാപകമായ ചർച്ചകളും സംവാദങ്ങളും കേരളത്തിലുടനീളം സംഘടിപ്പിക്കുക എന്നത് വളരെ

പ്രധാനപ്പെട്ട ഒരു കാര്യമാണ്. ജനകീയ പങ്കാളിത്തത്തോടെ കേരളത്തിലെ വ്യവസായവല്ക്കരണം സംബന്ധിച്ച പരിപ്രേക്ഷ്യം സൃഷ്ടിച്ചെടുക്കേണ്ടിയിരിക്കുന്നു. ആസൂത്രണത്തെ മന്ത്രികാര്യാലയങ്ങളിൽ നിന്നും ടെക്നോക്രാററിന്റെ ആപ്പീസ് മുറികളിൽ നിന്നും ജനങ്ങളുടെ വേദികളിലേക്ക് കൊണ്ടുവരേണ്ടിയിരിക്കുന്നു. ആസൂത്രണം കേവലം സാങ്കേതിക പ്രശ്നമല്ല. സാമൂഹ്യ—രാഷ്ട്രീയ പ്രശ്നവും കൂടിയാണ്.

കേരളത്തിന്റെ വ്യവസായവല്ക്കരണത്തിൽ സുപ്രധാനമായ പങ്ക് വഹിക്കാനുള്ളത് കേന്ദ്ര സർക്കാരിനാണെന്ന് തൊട്ടു മുമ്പുള്ള പേജുകളിലെ വിശകലനം വ്യക്തമാക്കുന്നുണ്ടല്ലോ. എന്നാൽ നാം കണ്ടതുപോലെ സെൻട്രൽ സെക്ടറിലെ കേരളത്തിലെ പൊതുമേഖലാ നിക്ഷേപം നിരന്തരം കുറഞ്ഞുവരുകയാണ്. ഇതിനെതിരെ അതിശക്തമായ ജനകീയ പ്രക്ഷോഭം കേരളത്തിലുണർന്നേ പററൂ. കേന്ദ്ര പൊതുമേഖലാ നിക്ഷേപത്തിൽ കേരളത്തോടുള്ള അവഗണ അവസാനിപ്പിച്ചേ മതിയാവൂ.

അതോടൊപ്പം ഇവിടെ ഗവൺമെൻറ് തയ്യാറാക്കിയ പദ്ധതിയിൽ എന്തെങ്കിലും അഴിച്ചുപണി നടത്തി അതിനെ കൂടുതൽ കാര്യക്ഷമമാക്കാമോ എന്ന് നോക്കേണ്ടിവരും. ഉദാഹരണത്തിന് 150 കോടി രൂപ റോഡുകൾക്കായി നീക്കിവെച്ചിരിക്കുന്നു. ഇതിന്റെ ഫലമായി ദേശീയോല്പ്പാദനത്തിൽ എന്ത് വർധനയുണ്ടാകും? ആധുനിക വ്യവസായത്തിന് 126 കോടി രൂപ മാത്രമാണ് നീക്കിവെച്ചിട്ടുള്ളത്. റോഡുകൾക്ക് നീക്കിവെച്ച പണത്തിൽ നിന്ന് ഒരുഭാഗം—70-80 കോടി രൂപ—വ്യവസായങ്ങൾക്ക് മാററിയാൽ സമൂഹത്തിന് (കൺട്രാക്ടർമാർക്കും ഇടത്തട്ടുകാർക്കുമല്ല) കൂടുതൽ ഗുണമോ? ദോഷമോ? കണക്കുകൂട്ടി നോക്കുകതന്നെ വേണം. അതുപോലെ വൻകിട ജലസേചനത്തിനായി 280 കോടി രൂപ നീക്കിവെച്ചിട്ടുണ്ട്. ഇതിന്റെ പലിശ മാത്രമായി ഒരു ഹെക്ടറിന് ഏതാണ്ട് 2000 രൂപ 'ജലസേചന കരം' കൊടുക്കേണ്ടിവരും. ഇതിനേക്കാൾ കുറഞ്ഞ ചെലവിൽ ജലസേചനം നടത്തിക്കൂടെ? അതിൽ നിന്ന് 100 കോടി രൂപ വ്യവസായത്തിലേക്ക് മാററിക്കൂടെ? സിമൻറ് ലോബിക്ക് ഒട്ടും തന്നെ ഇഷ്ടമല്ലാത്ത ഒരു നിർദേശമായിരിക്കാം ഇത്. അവരുടെ ശക്തമായ എതിർപ്പിനെ നേരിടേണ്ട

തായും വന്നേക്കാം. ശുദ്ധജല വിതരണത്തിനായി 120 കോടി രൂപ വകകൊള്ളിച്ചിട്ടുണ്ട്. കുഴലുകളും വാംവുകളും വാങ്ങാൻ മാത്രമാണോ ഇത്? ശുദ്ധജലം എത്തിക്കുന്നത് ആവശ്യം തന്നെ. പക്ഷെ അതിന് ഇത്രയും രൂപ വേണോ? ഇതിലും കുറഞ്ഞ തുക കൊണ്ട് കൂടുതൽ പേർക്ക് ശുദ്ധജലം എത്തിക്കാനാവുമോ? പരിശോധന അർഹിക്കുന്ന ഒരു കാര്യമാണിത്. അതിനു തുനിയുമ്പോൾ 'പൈപ്പ്–വാംവ്–പർച്ചേസ്' ലോബിയുടെ ആക്രമണം നേരിടേണ്ടിവരും. അത് സാരമില്ല. കേരളത്തിലെ സാമൂഹ്യ പുരോഗതിക്ക്, ഏററവും അധികം ജനങ്ങൾക്ക് ഏററവും അധികം നൻമ വരുത്തുന്നതിന്–അതായത് ജനസാമാന്യത്തിൻെറ നേട്ടം മാക്സിമീകരിക്കുന്നതിന്–ലഭ്യമായ പരിമിത വിഭവങ്ങളെ എങ്ങനെ വിനിയോഗിക്കണമെന്നതാണ് പ്രശ്നം.

മറെറാരു പ്രധാനപ്പെട്ട അടിയന്തിര കാര്യം ഇവിടുത്തെ വൈദ്യുതി ഉല്പാദനശേഷി ഗണ്യമായി വർദ്ധിപ്പിക്കുകയെന്നതാണ്. 1975 മുതൽ പരിഷത്ത് ഇതിൻെറ ആവശ്യകത ഊന്നിപ്പറയാൻ തുടങ്ങിയിട്ടുള്ളതാണ്. ഇലക്ട്രിസിററി ബോർഡിൻെറ ഹ്രസ്വദൃഷ്ടിമൂലം കേരളത്തിൽ 1979-ൽ തന്നെ കിട്ടിയേയ്ക്കുമായിരുന്ന താപനിലയം നഷ്ടപ്പെട്ടു. വരുന്ന പത്തു കൊല്ലത്തിനുള്ളിൽ 1000 മെഗാവോട്ട് എങ്കിലും ഉല്പാദനശേഷിയുള്ള ഒരു സൂപ്പർ തെർമ്മൽ സ്റേറഷൻ കേന്ദ്ര മേഖലയിൽ കേരളത്തിനു കിട്ടണം. സാധ്യമായ ജല വൈദ്യുതി നിലയങ്ങളുടെ പണി ഊർജിതമായി നടക്കുന്നതിനോടൊപ്പം കൽക്കരി എത്തിക്കുന്നതിനുള്ള ട്രാൻസ്പോർട്ട് സൗകര്യം വർധിപ്പിക്കുന്നതിനും താപനിലയം സ്ഥാപിക്കുന്നതിനും വേണ്ടി പ്രക്ഷോഭം നടത്തുക തന്നെ വേണ്ടിവരും.

അവസാനമായി നമ്മുടെ പൊതുമേഖലാ സ്ഥാപനങ്ങളേയും വ്യവസായ വികസന പ്രോത്സാഹന സംവിധാനങ്ങളേയും ഒരു വ്യവസായ കുതിച്ചുചാട്ടത്തിനു നേതൃത്വം നല്കാൻ കഴിവുററതാക്കണം. അവയുടെ ബലഹീനതകൾ പരിഹരിക്കുക എന്നത് അടിയന്തര കടമയാണ്. പൊതു മേഖലാ സ്ഥാപനങ്ങളുടെ തകർച്ചയുടെ പഴി മുഴുവൻ ഇന്ന് തൊഴിലാളികളുടെ മേലാണ്, അവരുടെ കാര്യക്ഷമതയില്ലായ്മയിലാണ്. പ്രശ്നത്തെ ഈ രീതിയിൽ സമീപി

ക്കുന്നത് പൊതുമേഖലയുടെ മാനേജീരിയൽ, വൈകല്യ ങ്ങളെ മറച്ചുവക്കാനേ ഉതകൂ. കാര്യക്ഷമത അടിസ്ഥാന പരമായി, മാനേജീരിയൽ സംവിധാനത്തിൻെറ പ്രശ്നമാ ണ്. ഇന്നത്തെ പൊതുമേഖലാ ഭരണസംവിധാനം നിരുത്ത രവാദിത്വത്തെ പ്രോത്സാഹിപ്പിക്കുന്നതും കാര്യക്ഷമത അസാധ്യമാക്കുന്നതുമാണ്. വ്യവസായ നടത്തിപ്പിൻെറ ഒരു പ്രാഥമിക ആവശ്യം കൃത്യമായ കണക്കുകൾ ഉണ്ടായിരി ക്കുക എന്നതാണ്. എന്നാൽ 1983 മാർച്ച് മാസത്തിൽ പോലും കേരള സർക്കാരിൻെറ 77 കമ്പനികളിൽ 42 എണ്ണം മാത്രമേ 1981–82 ലെ കണക്കുകൾ പൂർത്തീകരി ച്ചിരുന്നുള്ളു. 21 കമ്പനികൾ 1980–81 വരെയുള്ള കണ ക്കുകളും 7 കമ്പനികൾ 1979–80 വരെയുള്ള കണക്കുക ളുമേ പൂർത്തിയാക്കിയിരുന്നുള്ളു. ബാക്കിയുള്ള കമ്പനി കളിൽ ചിലവയാവട്ടെ, 1976–77 ലെ കണക്കുകൾപോ ലും തയ്യാറാക്കി കഴിഞ്ഞിട്ടില്ല! ഇതാണ് സ്ഥിതിയെങ്കിൽ എന്ത് കോർപറേററ് ആസൂത്രണമാണ് സാധ്യമാകുക. അഴിമതികളെക്കുറിച്ച് പറയുകയേ വേണ്ട! കൂടാതെ, പല വ്യവസായങ്ങളുടെയും സാങ്കേതികവിദ്യ പഴഞ്ചനാണ്. പല പ്രമുഖ സ്ഥാപനങ്ങളും രോഗബാധിതവുമാണ്. ഇവക്കെല്ലാം ലളിതമായ ഉത്തരങ്ങൾ ഒന്നുമില്ല. ചില കർശനമായ നടപടികൾ സ്വീകരിക്കുകയേ നിവൃത്തി യുള്ളു.

വ്യവസായശാലകളെ വിവിധ ഗ്രൂപ്പുകളായി തരംതി രിച്ച് ഹോൾഡിംങ്ങ് കമ്പനികൾക്ക് കീഴിലാക്കണം. ഈ ഹോൾഡിംഗ് കമ്പനികളുടെ ബോർഡ് ഓഫ് ഡയറക്ടേ ഴ്സിൽ ഇന്നത്തെപ്പോലെ സിവിൽ ഉദ്യോഗസ്ഥൻമാരെയും രാഷ്ട്രീയ നേതാക്കൻമാരേയും കുത്തിത്തിരുകാതെ പ്രൊ ഫഷണൽ വ്യവസായ മാനേജർമാർക്ക് മുൻതൂക്കം നൽക ണം. ഡയറക്ടർ ബോർഡിനാവട്ടെ, നിയമനത്തിനും സ്ററാ ഫിൻെറ ശമ്പളനിശ്ചയത്തിനുമെല്ലാമുള്ള സ്വാതന്ത്ര്യങ്ങൾ ഉണ്ടായിരിക്കണം. മെച്ചപ്പെട്ട പ്രൊഫഷണൽ മാനേജർമാരെ ആകർഷിക്കാനുതകുന്ന സേവന–വേതന വ്യവസ്ഥകൾ പൊതുമേഖലയിൽ അനുവദിക്കണം. പൊതുമേഖലയിലെ അഴിമതിക്കെതിരെ ശക്തമായ ബഹുജനപ്രസ്ഥാനം ഉയർ ത്തിക്കൊണ്ടുവരണം. മാനേജ്മെൻറിൽ ഫലപ്രദമായ തൊ ഴിലാളി പങ്കാളിത്തം ഉറപ്പുവരുത്തണം.

പൊതുമേഖലാ നിക്ഷേപം സർക്കാരിന്റെ വ്യവസായ വികസന പ്രവർത്തനത്തിന്റെ ഒരു ഭാഗം മാത്രമേ ആകുന്നുള്ളു. ഈ നിക്ഷേപങ്ങൾ സമ്പദ്ഘടനയിൽ അനുരണനങ്ങൾ സൃഷ്ടിക്കണമെങ്കിൽ കാര്യക്ഷമമായ വ്യവസായ വികസന മെഷിനറി കൂടിയേ തീരൂ. കെ എഫ് സി, സിസ്കേ തുടങ്ങി നമ്മുടെ സംസ്ഥാനത്തെ ഇത്തരം ഏജൻസികളുടെ പ്രവർത്തനങ്ങളെ പരിശോധിക്കാൻ ഇവിടെ മുതിരുന്നില്ല. ഒന്നു മാത്രം പറയട്ടെ; "അഹമ്മദ് നഗർ കളക്ടറേററിലെ പരിഷ്കാരങ്ങ"ളിൽ മാത്രമല്ല ഗുജറാത്തിലെ വ്യവസായവികസന ഏജൻസികളുടെ (കർണാടകത്തിലെയും ആന്ധ്രയിലെയും) സംവിധാനങ്ങളിലും നമുക്ക് അനുകരണീയമായ പലതുമുണ്ട്. ഇങ്ങനെ കൊള്ളാവുന്നവയെ ഉൾക്കൊള്ളുവാനും, നമുക്കർഹമായവ ചോദിച്ചുവാങ്ങാനും, ദീർഘവീക്ഷണത്തോടുകൂടി പുതിയ പാത വെട്ടിത്തുറക്കാനും നമുക്കു കഴിയണം.

---